# ഗുരുവായൂരപ്പൻ.

## (തിരുവാതിരപ്പാട്ട്)

---

"മധുരമൊഴി" എന്നപോലെ.

ഒരുദിവസം നാരിമാരൊത്തുകൂടി
ഗുരുപവനവാസിയാം കൃഷ്ണൻതന്റെ
ചരിതമുടൻ പാടിക്കേൾക്കുവാൻവേണ്ടി
ഒരുകിളിയെ മെല്ലെ വിളിച്ചിരുത്തി. 1

"പരമരസം തത്ത! വരികരികിൽ
പൊരിയവിലും തേനും തെളിഞ്ഞു ചെമ്മെ
ഒരുപടിനീ തിന്നു സുഖിച്ചശേഷം
പരിചിനൊട്ടു പാട്ടൊന്നു പാടീടേണം. 2

മുരമഥനൻ, കൃഷ്ണൻ, ജഗന്നിവാസൻ,
അറിക ഗുരുവായൂർ വാണീടും ദേവൻ
കരുണയൊടഭീഷ്ടം നല്കുന്നമട്ടായ്
വരണു,മതു ഞങ്ങൾക്കു കേൾക്കാൻ മോഹം." 3

അതുപൊഴുതു മെല്ലവേ ചൊല്ലി തത്ത
മതിയിലിതു നിങ്ങൾക്കു തോന്നിയല്ലോ;
അതു സുകൃതം നോക്കിയാൽ നാരിമാരേ!
ചതുരതരമാം ഗാനം ഗാനംചെയ്യാം. 4

പരമസുഖം പാലാഴിമദ്ധ്യത്തിങ്കൽ
വരഗൃഹിണിമാരൊത്തു പാമ്പിൻമീതെ.
പരമരുളും മാധവൻ നിങ്ങൾക്കെല്ലാം
വരമരുളിക്കാത്തോർത്തു രക്ഷിച്ചീടും. 5

വിരവിനൊടു നിങ്ങൾ മനസ്സിരുത്തി-
പ്പുറയുമൊരു സാരം ഗ്രഹിച്ചുകൊൾവിൻ.
ഒരു ചെറിയ പാട്ടാണിതെന്തുസാരം?
കരുതരുതേ! ലേശവുമിപ്രകാരം. 6

നടുവധരാദേവനാം പുത്രനാര്യൻ
പടുമതിമാൻ തീർത്തതാം പത്തുവൃത്തം
വടിവിനൊടു നിങ്ങൾക്കു ചൊല്ലിത്തരാം;
ഝടിതിയിതു കേട്ടു പഠിച്ചുകൊൾവിൻ! 7

അതിരസമാണിപ്പാട്ടു കേട്ടുവെന്നാൽ
മതികുളിരും മങ്കമാർ നിങ്ങൾക്കെല്ലാം
അതിരസികൻ വിദ്വാനദ്ദേഹത്തിന്റെ
കൃതിയതുനന്നാകാർത്തിയാകാ നൂനം. 8

ഗുരുപവനാഗാരേശൻ കൃഷ്ണനേയും
ഗുരുവിനെയും വന്ദിച്ചു തത്ത മെല്ലെ.
പരിചിനൊടു താളംകുണുങ്ങിക്കൊണ്ടു
കരകവിയും ഭക്തിയാൽ പാടിയേവം. 9

## വൃത്തം 2

“വൃശ്ചികമാസം” എന്നപോലെ.

തിരുമുടികെട്ടിച്ചുററും പീലികളും
തിരുകിബ്ഭംഗിയൊടതിനിടയിൽ.
പുരുമണമിയലും പൂക്കളണിഞ്ഞഴ-
കരുതേ വാഴ്ത്താൻ ഗോവിന്ദ! 1

പഞ്ചമിനാളിലുദിച്ച മൃഗാങ്കൻ
നെഞ്ചകമുരുകും ഫാലത്തിൽ
കിഞ്ചിൽ കുറുനിരകനക്കുന്നെയ്യിളകി-
ത്തഞ്ചിനവടിവിന്നു കൂപ്പുന്നേൻ. 2

തണ്ടലരമ്പനെടുത്തുകളിക്കും
രണ്ടുശരാസനമെന്നോണം.
കണ്ടുവരുന്തവ ചില്ലിയുഗമു-
ല്ലൂണ്ണയൊടടിയൻ കൂപ്പുന്നേൻ. 3

മരുമാവാസം തന്നിൽ വിളങ്ങും
സുരതരുസന്നിഭഗോവിന്ദ!
പരിചിൽ തൊട്ടോരുഗോപിക്കുറിയും,
പരചിന്മൂർത്തേ! കൂപ്പുന്നേൻ. 4

ഭക്തി, വിശുദ്ധത, പരചിത്തത്ത്വം
മുക്തിവിധശ്രദ്ധത, വൈരാഗ്യം
തക്കമൊടീവകയൊക്കെയുമുതകും
തൃക്കണ്ണടിയനിലെറിയേണം. 5

തൃക്കൺകോണിൻമഹിമകളാൎക്കുമ-
ശക്യംമാധവ! വൎണ്ണിപ്പാൻ.
ഭക്തജനപ്രിയ! സകലജനത്തിനു
നിക്കക്കള്ളിയിതൊന്നത്രേ. 6

മൂക്കുംനല്ലൊരുതിലസുമമെപ്പൊഴു-
മൂക്കശമിച്ചു നമിച്ചീടും
മൂക്കിനുതാണുവണങ്ങുന്നടിയനെ-
യോൎക്കണമവിടുന്നെപ്പോഴും. 7

മകരമഹാമണികുണ്ഡലകാന്തികൾ
സുകരമിണങ്ങുംസുകപോലം.
അകമതിൽമല്ലനിഷൂദന! കരുതു-
ന്നഗതിക്കവിടുന്നാലംബം. 8

തൊണ്ടിപ്പഴവും പവിഴവുമങ്ങിനെ
കണ്ടുമിരണ്ടുമയങ്ങീടും
ചുണ്ടിനുതാണുവണങ്ങുന്നിവനിൽ
കൊണ്ടുപുലമ്പുക കാരുണ്യം. 9

പിച്ചകമൊട്ടിനുപിച്ചുപിടിക്കും
നൽച്ചെറുപല്ലുകൾമല്ലാരേ!
നിച്ചലുമടിയനുകാണുന്നതിനി-
ങ്ങച്യുത! സംഗതിയാക്കേണം. 10

അഞ്ചുമൊരൊമ്പതുമുലകുകളഖിലം
തഞ്ചത്തിൽ പരിപാലിക്കും.
പുഞ്ചിരിയൊരുകുറി കാണണമടിയനു-
മഞ്ചിതകൗതുകം മല്ലാരേ! 11

## വൃത്തം 3

“തോമരക്കണ്ണൻ” എന്നപോലെ.

ജ്ഞാനസാധനമാകിയ തിരു-
വാനനം സച്ചിദാനന്ദം
കാണിനേരമെന്നാകിലും കൃഷ്ണ!
കാണുവാൻ കഴിവാക്കേണം. 1

ശംഖുകണ്ഠതലതല്ലീടും ഗള-
ത്തിങ്കൽ ചാർത്തീടും കൌസ്തുഭം
പങ്കജേക്ഷണ! കാണണം മമ
സങ്കടങ്ങളൊഴിക്കണം. 2

വത്സനാമടിയന്നു നൽ ശ്രീ-
വത്സലാഞ്ഛനമൊത്തൊരുരം
അസ്സലായ്ച്ചിരിഞ്ഞുള്ളൊരുമാറും
മത്സ്യവിഗ്രഹ! കാണേണം. 3

മായയെപ്പരിപാലിക്കും നല്ലൊ-
രായതമായ കൈകളാൽ
ആയുസ്സേകിയനുഗ്രഹം ഗുരു-
വായൂരപ്പ! നീ നൽകേണം. 4

കാലിമേയ്ക്കുന്ന പൈതലേ! അര-
യാലിലപോലെ ശോഭിക്കും
ചേലെഴുംചായ്‌വെന്നുടെ ദുഃഖ-
ജാലമൊക്കെയും പോക്കേണം. 5

കൃഷ്ണസർപ്പത്തെക്കാട്ടിലും ബാഹു
കൃഷ്ണവർണ്ണമായ് രാജിക്കും.
കൃഷ്ണ! നിൻ രോമരാജിയും നിത്യം
കൃഷ്ണസാരമേ! കൂപ്പുന്നേൻ. 6

കട്ടിയാം കടിദേശവും, ചട-
ച്ചൊട്ടിയ മദ്ധ്യഭാഗവും
പുഷ്ടിയാം നാഭിപത്മവും പെച്ച-
ക്കുട്ടിയാമെന്നെക്കാക്കേണം. 7

നഷ്ടയാലല്ലിത്താർമകൾ നിത്യം
തൊട്ടുതലോടും തൃപ്പാദം
മുട്ടിടംപടി ചാർത്തിയ മഞ്ഞ-
പ്പട്ടിനും കൃഷ്ണ! കൂപ്പുന്നേൻ. 8

മെല്ലവേ മതിബിംബമെടുത്തു
തല്ലിപ്പൊട്ടിച്ചുവെച്ചതാം
ചൊല്ലെഴും നഖപംക്തിയുമുള്ളി-
ലെല്ലാനേരവുമോർക്കുന്നേൻ. 9

മുക്തരാം മുനിമുഖ്യരും, ദേവ-
സിദ്ധഗന്ധർവ്വസാദ്ധ്യരും,
ഉത്തമാംഗത്തിൽ ചൂടിടും പാദ-
ശുദ്ധപാംസുക്കളാലംബം. 10

മാറേണമെൻെറ ദീനങ്ങളുഴ-
ലാറേണം, തൃക്കണ്ണോക്കേണം,
ഊററമായ്മരുദാലയംവാഴും
പോററി! നീയെന്നെപ്പോറേറണം. 11

## വൃത്തം 4.

### പാന.

പണ്ടുവേദത്തെക്കട്ടോരുദൈത്യനാം
തണ്ടുതപ്പിയെക്കൊല്ലുവാനായിട്ടു്,
ഇണ്ടലെന്നിയേമത്സ്യവടിവാണ്ടു-
കൊണ്ടതുംമധുസൂദന! നിയ്യല്ലോ. 1

മന്ദരംകടകോലാക്കിപ്പാല്ക്കടൽ,
മുന്നംദേവകൾനിന്നുകടയുമ്പോൾ,
അന്നുതാണൊരുമന്ദരംകൂർമ്മമാ-
യ്യുന്നുപൊക്കിക്കൊടുത്തതുംനിയ്യല്ലോ. 2

ഭൂതലംപണ്ടുപന്നിത്തടിയനായ്-
പാതാളംപുക്കു തേറ്റയിൽതാങ്ങുമ്പോൾ
ജാതരോഷമെതിർത്തഹിരണ്യാക്ഷ-
യാതുധാനനെക്കൊന്നതുംനിയ്യല്ലോ. 3

നാരസിംഹവടിവാണ്ടുപണ്ടതി-
ക്രൂരനായഹിരണ്യകശിപുവെ,
മാറിടത്തെപ്പിളർന്നുവധിച്ചതും,
നീരജേക്ഷണദേവ! ഭവാനല്ലോ. 4

പണ്ടുവാമനമൂർത്തിയായ്മൂന്നടി-
കൊണ്ടളന്നുപിടിച്ചുജഗത്ത്രയം,
അണ്ടർകോനിൽകനിവാണ്ടുമാബലി-
ക്കിണ്ടൽചേർത്തതുംദേവ! ഭവാനല്ലോ. 5

മുന്നംഭാർഗ്ഗവരാമനായ്,രാപ്പകൽ
ദുർന്നയത്താൽതിളക്കുംമഹീശരെ
കൊന്നുകൊന്നുകുലങ്ങാർത്തിരുപത്തി-
യൊന്നുവട്ടംമുടിച്ചതുംനിയ്യല്ലോ. 6

ദുഷ്ടനാകിയരാവണരാക്ഷസ-
നിട്ടുമുപ്പാരുംവട്ടംതിരിയ്ക്കവെ,
ശിഷ്ടരക്ഷണംചെയ്യുവാൻരാമനാ-
യിട്ടുവന്നുപിറന്നതുംനിയ്യല്ലോ. 7

ധീരനായബലദേവരാമനായ്
ഭൂരിനന്മജഗത്തിനുചേർക്കയാൽ,
വീരനാംകാമപാലനെന്നുള്ളൊരീ-
പ്പേരിനാസ്പദമായതുംനിയ്യല്ലോ. 8

വിക്രമത്തിനാൽ കംസനവനിയെ-
ച്ചക്രശ്വാസംവലിപ്പിച്ചിഴയ്ക്കവെ,
അക്രമംതീർത്തുകാക്കുവാൻകൃഷ്ണനായ്
ചക്രപാണേ!പിറന്നതുംനിയ്യല്ലോ. 9

മുഷ്ക്കുകൊണ്ടുജനങ്ങളിനിപ്പര-
ചക്രംകൊണ്ടുതിരിഞ്ഞുവലയുമ്പോൾ
കല്ക്കിയായിപ്പിറപ്പാനിരിപ്പതും
ഭക്തവത്സല!കൃഷ്ണ!ഭവാനല്ലോ. 10

എന്നുവേണ്ടാചരാചരമൊക്കെയും
നിന്നിലല്ലോലയിപ്പതുംമാധവ!
വന്നുനിത്യവുംനിൻകഴൽകുമ്പിടു-
ന്നൊരെന്നെയെന്തിനുകഷ്ടപ്പെടുത്തുന്നു? 11

## വൃത്തം 5.

“സുന്ദരിമാർമണി” എന്നപോലെ.

മായാമനോഹര ദേവ മരി-
മായങ്ങളുള്ള മുകുന്ദ!
ആയുരാരോഗ്യംതരേണം ഗുരു-
വായൂരമരുന്ന കൃഷ്ണ! 1

ലോകങ്ങൾക്കൊക്കെയുംനീയേ ഗതി
ശോകമൊഴിഞ്ഞു സുഖിപ്പാൻ
ആകയാലെപ്പോഴും കൃഷ്ണ! ചത്തു-
പോകിലും വന്നു തുണയ്ക്ക. 2

മായകൊണ്ടിട്ടുമിരട്ടും പെരു-
തായൊരീസ്സംസാരം നീങ്ങാൻ,
ന്യായമേറ്റല്പം തുണപ്പാൻ മന-
സ്സായെങ്കിൽ കാര്യം ജയിച്ചു. 3

ഇന്നു നാം കാണുംപദാർത്ഥം നാളെ-
യ്യൊന്നുമേയില്ലാതെയാകും.
എന്നല്ല മററന്നാൾ കാട്ടും കളി
നന്നുനന്നെന്റെ മുകുന്ദ! 4

മാളികകേറിയിരിക്കും പിച്ച-
പ്പാളയെടുത്തു നടക്കും
ആളുകളിങ്ങിനെ ചുററും നിന്റെ
കേളികളെന്തു പറവൂ! 5

ധൃഷ്ടരായ്തമ്മിൽ ഫലിതം പറ-
ഞ്ഞിഷ്ടമായ്‌വാഴുന്ന ലോകം;
പെട്ടെന്നു വീണു മരിക്കും കളി-
മട്ടൊട്ടുകൊള്ളാം മുകുന്ദ! 6

ലോകങ്ങൾ നീതാൻ ചമയ്ക്കും നല്ല
പാകത്തിലൊക്കെയും കാക്കും;
ആകവേ, പിന്നെ മുടിക്കും പേടി-
യാകാത്തതാക്കീ പ്രഭാവം. *

താമരപ്പൂമകൾ പുൽകും നവ-
കോമളമായൊരു രൂപം
കാണ്മാനെനിക്കു നിദാനം തര-
മാമോ മുകുന്ദ! മുരാരേ! 8

ശുദ്ധമാം ചിത്തിൻെറ സത്തേ! ലോക-
വൃദ്ധിക്കുവാച്ചോരു വിത്തേ!
നിത്യവുമാനന്ദമൂർത്തേ! കനി-
വൊത്തു വിളങ്ങുക ചിത്തേ. 9

ഒന്നിനുമാളല്ല കൃഷ്ണ! മന-
സ്സെന്നിലവിടെക്കില്ലെന്നാൽ,
എന്നും തുണയ്ക്കു നമിക്കാം മുചു-
കുന്ദനെപ്പോററിയ പോററി. 10

—*—

## വൃത്തം 6.

"അതുനേരം മന്നവന്മാർ" എന്നപോലെ.

ശിഷ്ടനായ നാരായണഭട്ടപാദപ്രിയ! ദേവ!
കഷ്ടകാലമൊഴിച്ചെന്നെക്കടാക്ഷിക്കേണം. 1
ജനമേജയനെന്നുള്ള ജനനാഥപ്രിയ! കൃഷ്ണ!
ജനിമൃതിയൊഴിച്ചെന്നെജ്ജയിപ്പിക്കേണം. 2
ബലത്താലെ'കൂരമ്മ'കലത്തിലിട്ടടച്ചോനെ!
അലമെന്നിൽ തുണയ്ക്കണമലിവിനോടെ. 3
ഭൂസുരനാം 'പൂന്താന'ത്തിൻ ദാസനായ ദാമോദര!
വാസുദേവ! മറക്കൊല്ലേ മനസ്സുവേണം. 4
സത്തനായ കുചേലന്റെ ഭൃത്യനായ ജഗന്നാഥ!
നിത്യമെന്നെത്തുണയ്ക്കണം നിഗമവിത്തേ! 5
അജനായ കൃഷ്ണ! സാക്ഷാലജാമിളപ്രിയ! ദേവ!
ഭജിച്ചീടുമടിയനെ ത്യജിച്ചിടൊല്ലേ. 6
നന്ദഗോപക്കിടയനായ്നിന്നിരുന്ന മുകിൽവർണ്ണ!
എന്നെയിട്ടു വലയ്ക്കൊല്ലേ ഭുവനനാഥ! 7
ക്ഷിതിപാലനർജ്ജുനന്റെ കുതിരക്കാരനാം കൃഷ്ണ!
ചിതമോടങ്ങെനിക്കും സൽഗതി തരേണം. 8
പുകഴാന്ന ദേവകിക്കു മകനായിപ്പിറന്നോനെ!
അഗതിയാമടിയനെപ്പുകപ്പിക്കൊല്ലേ. 9
സ്വാമി!വില്വമംഗലത്തു സ്വാമിയാരെത്തുണച്ചോനെ!
നാമിന്നെത്ര നമിച്ചാലും നന്ദിയില്ലേന്നോ? 10

ദനുജനാം പ്രഹ്ളാദന്റെ മനസ്സിണങ്ങിയ തോഴ!
കനക്ഷയം വരുത്തല്ലേ കടാക്ഷിയ്ക്കേണം. 11

ദിനംതോറും ഗോപനാരീജനമിട്ടകൊട്ടയാട്ടും
മനുജവിഗ്രഹ! ദേവ! മറന്നിടൊല്ലേ. 12

മൃതികാലത്തെത്തിഭീഷ്മക്കതിസുഖംചേൎത്ത കൃഷ്ണ!
മതിതെളിഞ്ഞെനിക്കും സൽഗതി തരേണം. 13

കിളിമൊഴി പാഞ്ചാലിതൻ വിളിപ്പുറത്തണയുവോനെ!
വളരെനാൾ വലയ്ക്കൊല്ലേ നളിനനാഭ! 14

ഉരത്തുവന്നമ്മമന്നമരലിന്മേൽ തളച്ചോനെ!
ദുരിതംതീൎത്തരം സുഖം തരണം നാഥ! 15

നിരന്തരം ഭവാനെവന്നരംതപംചെയ്യമെന്നിൽ
തരംതെളിഞ്ഞെന്തേ കൃഷ്ണ! വരം തരാത്തു? 16

വാതരോഗംമാററിയെന്നെജ്ജാതമോദമയക്കേണം
ചേതമാക്കാണല്ലും കൃപ ചെലവായെന്നാൽ. 17

—❋—

വൃത്തം 7.

"കല്യാണി കളവാണി" എന്നപോലെ

പൊന്നിൻകൃമാതിനുള്ള പുണ്യമേ! തിരുമുടി-
തന്നിലെസ്സുമംചൂടാൻ കൃപവേണം. 1

ഇന്ദിരാമണവാള! ധന്യമാം പാദപാംസു
എന്നുമെൻ നിടിലത്തിൽ ചേൎത്തിടേണം. 2

നേത്രങ്ങൾരണ്ടും തവ ഗാത്രത്തെക്കണ്ടുംകൊണ്ടു
മാത്രമിരിപ്പാൻ കൃപ ചെയ്തിടേണം. 3

മൂക്കിനും തവഗന്ധമേല്ക്കുവാൻ വഴിയാക്കി-
ത്തീർക്കേണം ഗുരുവായൂരപ്പ! ശൌരേ! 4

നാവിനുനാമജപമാവട്ടെ ജോലി കർണ്ണം
കേവലം "കൃഷ്ണഗാഥ" കേട്ടീടട്ടെ. 5

കയ്യുകൾ തവപൂജ ചെയ്യട്ടെ, കണ്ഠത്തിങ്കൽ
മെയ്യണിത്തിരുമാലയണിഞ്ഞിടട്ടേ. 6

നീരിൽത്താർമകൾപൂശും മാറത്തെച്ചന്ദനച്ചാർ
ചേരട്ടെ നിത്യമെന്റെ മാറിടത്തിൽ: 7

വൃത്തിയോടെന്റെയധോവൃത്തിയ്ക്കു നിഃഫലിച്ച
സത്താകുംപാൽപ്പായസമെത്തിടട്ടെ. 8

കാലത്തുമുതല്ക്കെന്റെ കാലുകളമ്പലത്തിൽ
മാലാറാൻ പ്രദക്ഷിണംവെച്ചിടട്ടേ. 9

ചൊല്ലുവാൻകൂടിയും, പാടില്ലാത്ത വിഷയങ്ങൾ
ചൊല്ലിപ്പാഞ്ഞലയുന്ന മാനസത്തെ. 10

മല്ലുനോക്കിടിത്തിയ്യാം മല്ലഃലോചന! കൃഷ്ണ!
നല്ലമാർഗ്ഗത്തിൽക്കൂടിക്കൊണ്ടുപോക. 11

കോളല്ലീപ്രപഞ്ചം, ഞാനാളല്ലേ ഭഗവാനേ!
നാളെയെന്നോക്കാതെന്നെപ്പാലിയ്ക്കേണം. 12

ചെപ്പിടിവിദ്യകൊണ്ടീമുപ്പാരും പകിട്ടുന്ന
കോപ്പെന്നിൽ പയററല്ലേ പത്മനാഭ! 13

പിന്നാലെപേടിപ്പിച്ചു തിന്നാനായ് കൃതാന്തന്റെ
സന്നാഹം വരുന്നേരം സാരസാക്ഷ! 14

വന്നാലും, മടത്തിങ്കൽ നിന്നാലും; കൃപാവാരി-
ത്തന്നാലും തല്ലെനിക്കു കൊള്ളില്ലെല്ലോ. 15

ഒന്നിച്ചുകൊണ്ടുപോയിട്ടെന്നെയുംവൈകുണ്ഠത്തിൽ
ധന്യമാക്കാഴിക്കേണം വാസുദേവ! 16

കാൽത്തളിർതന്നിൽവന്നു കാത്തുകാത്തനുദിനം
പാർത്തിടും ദാസനല്ലേ ഞാനും? കൃഷ്ണ! 17

മൂർത്തികൾ മൂവരിലും കീർത്തിമാനായ ദേവ!
ആർത്തിതീർത്തടിയനെക്കാത്തിടേണം. 18

—*—

വൃത്തം 8.

"ഓടുംമൃഗങ്ങളെ" എന്നപോലെ.

കാലത്തുണർന്നു ഞാൻ കാലും വദനവും
കാലേ കഴുകി നിവന്നിരുന്ന്,
*കാലുഷ്യം തീർക്കുന്ന നാമംജപിച്ചു തൃ-*
ക്കാലിണയോർത്തു വസിച്ചുകൊള്ളാം. 1

മൂന്നുമണിക്കുതാൻ മുങ്ങിക്കുളിച്ചുടൻ
വന്നുനിൻ വാകച്ചാർത്തേറുകൊള്ളാം
പൊന്നിൻപൂമാതിന്റെ പുണ്യത്തിടമ്പിന്നു മ-
ലന്നാടുമെണ്ണയും സേവിച്ചീടാം. 2

നിൻതിരുമുമ്പിലെദ്ദീപത്തിൽക്കേറുന്ന
ചന്തമാകും മഷി കണ്ണെഴുതാം
സന്തതം നിർമ്മാല്യം സോപാനത്തുള്ളതു-
മെൻതലമുടിയിൽ ചൂടിക്കൊള്ളാം. 3

ഭവ്യമാം നിൻമെയ്യിലാടുന്ന നാൽപഞ്ച-
ഗവ്യവും നിത്യവും സേവിച്ചിടാം.
ദിവ്യനവകത്തെയാടുമ്പൊളോവിങ്ക-
ലവ്യാജം ഞാൻ തലകാട്ടിക്കൊള്ളാം. 4

എല്ലാദിവസവും പൂജയ്ക്കുടുക്കുമ്പോൾ
ചൊല്ലേറും നിൻതിരുനാമം പാടി
മല്ലാരേ! ഇടയ്ക്ക കൊട്ടുന്നഘോഷവും
സോല്ലാസം നിന്നു ഞാൻ കേട്ടുകൊള്ളാം. 5

അന്തരം ഭക്തിയാലാക്കമിളക്കുന്ന
ചന്തമേറും ദീപാരാധനയും.
സന്തോഷത്തോടെ ഞാൻ സന്തതം സേവിക്കാം
ചെന്താമരേക്ഷണ! പത്മനാഭ! 6

മ[illegible]ളം, ചേങ്ങല, ചെണ്ട, യിലത്താളം,
വാദ്യം കുറുങ്കുഴൽ, പാണ്ടിവാദ്യം
ഇത്തരംവാദ്യങ്ങളുത്തമം ഘോഷിക്കും
നിത്യശ്ശീവേലിയും സേവിച്ചിടാം. 7

പിന്നെപ്രദക്ഷിണംവെച്ചിടാം നിത്യംഞാൻ
ധന്യമാം നാമം ജപിച്ചുകൊണ്ടു്.

എന്നും നിവേദ്യത്തെ ഭക്ഷിച്ചുകൊണ്ടിടാ-
മിന്ദിരതന്നുടെ ജീവനാഥ! 8
ഇത്തരം നിത്യവും പ്രത്യേകംസേവിക്കും
ഭൃത്യരിൽകാരുണ്യം കഞ്ജനാഭ!
ഇത്തിരിയെങ്കിലും ചിത്തത്തിലില്ലെങ്കിൽ
സത്യമിക്കാര്യം കടുപ്പംതന്നെ. 9
അങ്ങിനെവന്നിടാൻ കാരണംനോക്കിയാ-
ലെങ്ങിനെ കാണുന്നു? ഭക്തദാസ!
തിങ്ങിനസന്താപം തീർത്തുമാംരക്ഷിക്ക-
കണ്ടെനിക്കാലംബമാചന്ദ്രാർക്കം. 10

—*—

## വൃത്തം 9.

### കാന്തി.

അട്ട,തേൾ,തേരട്ട,തൊട്ടാരട്ടി,നക്രം,വ്യാഘ്രം
തൊട്ടജന്മമൊക്കെത്തീർന്നീമട്ടിലായിഞാനും. 1
മർത്ത്യനായിപ്പിറന്നിടാനെത്രപുണ്യംവേണം!
വ്യർത്ഥമാക്കീടൊലാജന്മം, ചത്തിടുന്നതെന്നോ? 2
ചിത്തമേ!നീ'ഗുരുവായൂ'രെക്കെത്തീടണംവേഗം;
തത്രവാഴുന്നുണ്ടുസാക്ഷാൽ ചിത്തിനുള്ളതത്വം. 3
വിശ്വമൂർത്തി,ചിദാനന്ദൻ,വിശ്വസിപ്പാൻയോഗ്യൻ
വശ്യനായാലേതവർക്കാശ്വസിക്കാമല്ലോ. 4
ദാഹമുണ്ടോ,വിശപ്പുണ്ടോ,മോഹമുണ്ടോപാർത്താൽ
ദേഹമുണ്ടോ,ദേഹിയുണ്ടോ,സ്നേഹമുണ്ടോപിന്നെ? 5

ഭാൎയ്യയെന്നും,മക്കളെന്നും,വീടെന്നും മറ്റും
പാരമോൎത്തുകത്തിരുന്നാൽകാൎയ്യമൊക്കെത്തെറ്റും. 6
ആരിവനാ,രുടെ,യേതുപാരിൽനിന്നുവന്നു,
കാൎയ്യമെന്താണെങ്ങുപോകു?മാരറിഞ്ഞുസൂക്ഷ്മം. 7
നീരിലെപ്പോളപോലെനിസ്സാരമായദേഹം
കാൎയ്യമെന്നുകരുതാത്തോൻധീരധീരൻതന്നെ. 8
വീടുവിട്ടു'കൊല്ലം','കോഴിക്കോടു','പാലക്കാട്ടു',
നാടുതോറുംനടന്നോരെപ്പാടുപെട്ടുനമ്മൾ. 9
ഭാൎയ്യയെന്നും,ധനമെന്നും,പാരിതെന്നുംമറ്റും
പാരമോൎത്തുചുററുംപോലെ,സൎവ്വമോൎത്താൽജീവൻ. 10
കൎമ്മമെന്നും,കാലമെന്നും,തൻമനസ്സിലോൎത്തു
ബ്രഹ്മമായവീട്ടിൽനിന്നുസമ്മതിച്ചുപോന്നു, 11
പട്ടി,പൂച്ച,മൎത്ത്യനാ,നക്കുട്ടി,കട്ടുറുമ്പു
തൊട്ടുദേഹംപുക്കപാടുപെട്ടുഴന്നുചുററും. 12
കണ്ടറിഞ്ഞതത്വമോൎത്തുംകൊണ്ടിരുന്നാൽപിന്നെ
ഇണ്ടലുണ്ടോ?സത്യംകൎമ്മകണ്ടവിദ്യയല്ലോ. 13
മായകൊണ്ടീപ്പരമാൎത്ഥമായതത്വമുള്ളിൽ
ആയിടുന്നില്ലയ്യോ! ഗുരുവായൂർപ്പ! തോററു. 14
എന്നിലുള്ളമായാബന്ധംനന്ദസൂനോ!വേഗം
ഒന്നൊഴിച്ചുവെച്ചിടാഞ്ഞാൽനന്നെചുററിപ്പോകും. 15
ചിത്തിൽനിന്നുവേർപിരിഞ്ഞിങ്ങെത്തിയന്നേതൊട്ടു
സത്യമിഞ്ഞാൻചെയ്തതായകൃത്യമെല്ലാമിപ്പോൾ. 16

തുത്തെടുത്തു ചിദാനന്ദമൂൎത്തിയായനിങ്കൽ
ചേൎത്തിട്ടന്നേനടിയത്തെക്കാത്തുകൊൾകനിത്യം. 17

*

## വൃത്തം 10.

### കുമ്മി.

കെല്ലോടിപ്പാട്ടുകളൾപ്പൂവലിഞ്ഞുകൊ-
ണ്ടെപ്പൊഴെന്നാകിലും പാടുന്നോൎക്ക്
അപ്പൊഴേസന്താപജാലങ്ങൾനീങ്ങിപ്പോം,
ചില്പുമാനൊത്തുസുഖിയ്ക്കാറാവും. 1

അഷ്ടിയ്ക്കുമുട്ടില്ലിപ്പാട്ടുകൾപാടിക്കൈ-
കൊട്ടിക്കളിയ്ക്കുന്നകുട്ടക്കാൎക്കും
കുട്ടികളുണ്ടാവും,വീട്ടിലുംനല്ലൊരു
പുഷ്ടിയായ്വന്നീടും,കേളിപൊങ്ങും. 2

ഉന്നതവംശത്തിൽജാതരായ്പൂജ്യരായ്
തന്നെത്താൻപോന്നുള്ളയോഗ്യന്മാരിൽ
ധന്യനായുള്ളവൻഭൎത്താവായ്വന്നിടു,
മെന്നല്ലതിസ്നേഹമായിത്തീരും. 3

വാതം,ഭഗന്ദരം,കുഷ്ഠം,പനി,നേത്ര-
ജാതങ്കം തൊട്ടുള്ള ദീനമൊന്നും,
ചേതസ്സിലോൎത്താലുമുണ്ടാകയില്ലാൎക്കും;
ഭേദമാമുണ്ടെങ്കിലപ്പോൾതന്നെ. 4

ജാതാസംധനുമാസത്തിലെത്തിരു-
വാതിരനാളിലിപ്പാട്ടുപാടി
പ്രീതിയോടൊത്തുകളിക്കുകിൽകാർവ്വർണ്ണൻ
മോദിച്ചുനൽകീടുംഭർത്തൃസൌഖ്യം. 5

അഷ്ടമത്തിൽചൊവ്വയുള്ളനതാംഗിമാ-
രൊട്ടൊഴിയാതെയിപ്പാട്ടുപാടി
വട്ടത്തിൽനിന്നുകളിക്കുകിൽകാന്തരൊ-
ത്തിഷ്ടമാമ്മോദിക്കാമേറെക്കാലം. 6

ഇത്തരംചൊല്ലിഗ്ഗുരുവായൂരപ്പനെ-
ച്ചിത്തത്തിലോർത്തുപറന്നു തത്ത;
ഉത്തമംപാട്ടിതുപാടിയാൽപ്പെണ്ണുങ്ങൾ
പത്തനംതോറുംസുഖിച്ചുവാണാർ. 7

മുഖ്യം മൂന്നുലകിങ്കൽവെച്ചുപവനാ-
ഗാരം കലിദ്ധ്വംസനം
പ്രഖ്യംവാതഭഗന്ദരാദിഗദസ-
ന്താപോപശാന്തിപ്രദം
സൌഖ്യംസജ്ജനസേവ്യമാർത്തിയുതകും
സംസാരബന്ധത്തിൽവൈ-
മുഖ്യംചേർപ്പതിനുത്തമംസ്ഥലമിതാ-
നന്ദാസ്പദം സർവ്വദം.

—*—

# പിഷാരിയ്ക്കലമ്മ.

## (വഞ്ചിപ്പാട്ട്)

---

വാണീമാതേ! തുണയ്ക്കേണം കാണിനേരമിനിക്കിപ്പോൾ
തോണിപ്പാട്ടൊന്നുണ്ടാക്കാതെ തൊയിരമില്ല.
താണിരന്നിട്ടസ്മൽഹിതന്മാരാണിതിന്നലട്ടുന്നതും
ത്രാണിയില്ലെന്നൊഴിഞ്ഞാലും തർക്കമേതർക്കം. 1

ഗണനാഥനെൻറവിഘ്നഗണമെല്ലാമൊഴിച്ചെന്നും
തുണയ്ക്കേണമല്ലെന്നാകിൽ തുലഞ്ഞുപോകും.
മനശ്ശുദ്ധിയുള്ളോരച്ഛൻ മനസ്സുവെച്ചെങ്കലല്പം
കനിയുകിലപ്പോൾനല്ലകവിതതോന്നും. 2

നറുംപാലുംതേനും തോററു പൊരുതികെട്ടോടുംമട്ടിൽ
കുറവററ കവിതകൾ കുറിക്കുമച്ഛൻ.
പരിശോധിച്ചിപ്പോഴെൻറ പരിശ്രമം ഫലിച്ചിടാ-
നരികിൽവന്നിരിക്കേണമലിവിനോടെ. 3

വമ്പന്മാരാം കൊടുങ്ങല്ലൂർ തമ്പുരാക്കന്മാരിൽവെച്ച്
മുമ്പൻ കുഞ്ഞിരാമവർമ്മൻതമ്പുരാനേയും
കുമ്പിടുന്നു നടുവത്തു മഹൻനമ്പൂതിരി ശിഷ്യൻ
കമ്പമന്യെ തുണയ്ക്കേണം കവിത ചൊൽവാൻ. 4

തുഞ്ചത്തെഴുത്തച്ഛനും; മാക്കുഞ്ചൻനമ്പിയാരും; കവി-
ക്കുഞ്ചൻവെണ്മണിയും, മഹൻനമ്പൂരിപ്പാടും;

നെഞ്ചകത്തിരുന്നുകൊണ്ടീ വഞ്ചിപ്പാട്ടൊന്നെഴുതുമ്പോൾ
തഞ്ചംനോക്കിത്തുണയ്ക്കാഞ്ഞാൽ തകരാറാവും. 5

അറിവുള്ളോർ നിന്നെപ്പുണ്യപരിപാകമെന്നതന്നെ
അറിയും "പിഷാരിക്ക"ലരുളും തായേ!
പുരികമൊന്നിളക്കിയാൽ തിരുവടിയുടെ ചിത്ര-
ചരിതത്തെക്കവിതയിൽ ചമച്ചുനോക്കാം. 6

സൃഷ്ടിസ്ഥിതിലയമേവം ദൃഷ്ടിപാതംമാത്രത്താലെ
പുഷ്ടിയായി നടത്തുന്ന പുരാണവേദ്യേ!
തുഷ്ടിയോടിന്നാരുമെൻെറ കഷ്ടിപിഷ്ടികൃതി രസ-
പുഷ്ടിയുള്ളതെന്നുനിത്യം പുകഴ്ത്തിടേണം. 7

മറനാലാക്കുകുത്തോരു മറയോനും തവ കഥ
പറഞ്ഞൊക്കെ ഭംഗിയായി ഫലിപ്പിക്കുവാൻ
കുറെയൊക്കെക്കുഴങ്ങീടും തെറിയാണീമോഹം കഷ്ടോ
വിറക്കുന്നു കുറിക്കുമ്പോൾ വിഷമമമ്മേ! 8

മഹിയിലീമഹാലോകം മഹിമയാൽ പാടിക്കേട്ട-
മഹിഷമർദ്ദനം കഥ മഹേന്ദ്രവന്ദ്യേ!
അഹിതങ്ങളൊഴിഞ്ഞിടാനതമൊന്നു പാടിടട്ടെ
മഹിഷമർദ്ദിനിയമ്മേ! മനസ്സുവെക്കൂ. 9

ദോഷനായഞാനിതിന്നു വേഷംകെട്ടിത്തെളിയുമ്പോൾ
ശേഷശായി ഭഗവാനും ശേഷമുള്ളോരും
തോഷമോടെ തുണച്ചെങ്കിലീഷലില്ലാ കൃതി നല്ല-
ഭാഷയായിവരും മമ ഭാവി നന്നാവും. 10

പണ്ടുപണ്ടദ്ദേവകൾക്കങ്ങണ്ടർകോനും; മസുരക്കൂ
ട്ടണ്ടുകൂട്ടം മഹിഷനും; തണ്ണലായ്നില്ലേ.
ശണ്ഠകൂടിവന്നു യുദ്ധമുണ്ടായി നൂറാണ്ടുകാലം
കണ്ടവർക്കെന്നല്ലൊന്നാർക്കും കഷ്ടംതോന്നീടും. 11

വിണ്ടലത്തിൽ മല്ലടിച്ചുംകൊണ്ടുനിന്നീട്ടൊടുവില-
ങ്ങണ്ടർകോനും കൂററുകാരുമന്നു തോററമ്പി.
ഇണ്ടലോടെ മഹിഷനെക്കണ്ടുണത്തിബ്ഭയപ്പെട്ടു
മണ്ടലായിമഹേന്ദ്രനും മററു വാനോരും. 12

വിണ്ണിൽനാഥൻവിഷ്ണുവിന്നുള്ളന്നാണം; റണിവോനും
കണ്ണിലുണ്ണി; വിരിഞ്ചനും കണ്മണിതന്നെ.
ഖണ്ഡംപററി കഷ്ടമേ; മുക്കണ്ണനും വിധാതാവിന്നും
കണ്ണനും തടുത്തുകൂടാ കർമ്മവൈഭവം. 13

കൊണ്ടൽവർണ്ണൻദേവൻകാലകണ്ഠനിവരെന്തൊകാര്യം
കൊണ്ടടുത്തു വെടിചൊല്ലിക്കൊണ്ടുനില്ക്കുമ്പോൾ
അണ്ടർകോനും ദേവന്മാരുമിണ്ടലെല്ലാം വിരിഞ്ചനെ
കണ്ടറിയിച്ചൊരുമിച്ചു കടന്നുചെന്നു. 14

കണ്ടനേരം കുശലോക്തികൊണ്ടുതന്നെ വിരിഞ്ചനെ;
യണ്ടർകോനെ സ്മിതംകൊണ്ടും; അമരന്മാരെ
കണ്ടനാട്യംകൊണ്ടും; മോദമാണ്ടുകൊണ്ടന്നെതിരേററു-
കൊണ്ടടുത്തുചെന്നു സാക്ഷാൽ കൊണ്ടൽനേർവ്വർണ്ണൻ. 15

അന്നടുത്തു കൈപിടിച്ചു മൂന്നുപേരുമിരുന്നാറെ
വന്നകാര്യം വിവരിപ്പാൻ വിരിഞ്ചദേവൻ
ഒന്നനക്കിക്കൊണ്ടാൻ ശിരസ്സിന്ദ്രനപ്പോൾ സങ്കടങ്ങൾ
വന്നതെല്ലാം വിസ്തരിപ്പാൻ വണങ്ങിനിന്നു. 16

കണ്ണനും; തൃക്കണ്ണിണ്ണമുക്കണ്ണനുമൊന്നിളക്കിനാർ
"വിണ്ണവന്മാർക്കെന്താണിപ്പോൾ വിശേഷ"മെന്നായ്
കണ്ണടച്ചു കരംകൂപ്പി ദണ്ഡനമസ്കാരംചെയ്തീ-
വണ്ണമിന്ദ്രനണത്തിച്ചു വലച്ചിലെല്ലാം. 17

അടിമലരവലംബിച്ചടിയങ്ങളമരുമ്പോൾ
മടിവിട്ടു പടവെട്ടാൻ മഹിഷൻ വന്നു.
ചൊടിയോടെതമ്മിലടിക്കൂടിനിന്നു നൂറുകൊല്ലു-
മടികൊണ്ടുനാണംകെട്ടന്നവിട്ടുന്നോടി. 18

പടക്കളത്തിലെ ഘോഷം വിടകൊള്ളാൻവയ്യ, യുദ്ധം
നടന്നതിൽവെച്ചു നാകം നശിച്ചുപോയി.
ഇടനെഞ്ഞുതളരുന്നു കൂട്ടുകൂടെ വിയർക്കുന്നു
പിടയ്ക്കുന്നു ചിത്തം വിശ്വപിതാക്കന്മാരെ! 19

ധൃഷ്ടനായിട്ടവനിന്ദ്രപ്പട്ടമാന്നു സുധർമ്മയിൽ
പൃഷ്ഠമോദംവാണു മേനി പുലമ്പിടുന്നു.
ശിഷ്ടമെല്ലാമവനിട്ട ചട്ടവട്ടം കേട്ടു ഞെട്ടും
കഷ്ടമയ്യോ! ദേവന്മാരും കഷ്ടംവെച്ചീടും. 20

വമ്പിയന്നൊഴന്ന സുരശംഭളിമാരസുരന്റെ
പിമ്പിൽനിന്നുവിട്ടുവേല പേർത്തും ചെയ്യേണം.
മുമ്പിൽനിഷ്ക്കും ഭൃത്യരീ നിലിമ്പന്മാരും മഹിഷന്റെ
കുമ്പിടേണം പുകഴ്ത്തേണം കഴക്കുംതന്നെ. 21

അഷ്ടദിക്പാലകന്മാരും തട്ടുകൊണ്ടു, തരംകെട്ടു
നഷ്ടശക്തിപദമെല്ലാം ദിതിജൻകേറി.

വിഷ്ടപത്തെ ഭരിക്കുന്ന നിഷ്ഠുരനാമവൻതന്നേ
ശിഷ്ടമുള്ളോരൊക്കെ ദൈവശിക്ഷയിൽ പെട്ടു. 22

അക്രമിയാംപ്ലുഷ്പവാന്മാർ തൃക്കഴല്ക്കു നമിക്കാഞ്ഞാൽ
ചക്രശപാസംവലിപ്പിക്കും ചക്കിലിട്ടാട്ടും
വക്രബുദ്ധിയവനുള്ള വിക്രമത്തെ വിലക്കീടാൻ
ചക്രപാണിമൃത്യുന്നാലും ചതിക്കും ദുഷ്ടൻ. 23

സുരയുവതികളെണ്ണു പുരട്ടണം കളിപ്പിക്കാൻ
തരംനോക്കിക്കാഞ്ഞെവെള്ളം തയ്യാറാക്കേണം
കരംകൊണ്ടുതന്നേ താളിയുരച്ചരിച്ചൊഴുക്കേണം
വരമന്മാർ നിങ്ങൾ ഞങ്ങൾ വലഞ്ഞുവല്ലോ. 24

മഹിഷനുമവനുടെ മഹിഷികളുമിപ്രകാര-
മഹിതങ്ങൾവരാതേററമട്ടത്തുകൂടി.
സഹിക്കുന്നസങ്കടങ്ങൾ ദഹിക്കുന്ന മനം മേലിൽ
വിഹിതമായുള്ളമാർഗ്ഗം വിധിച്ചിടേണം. 25

ക്ഷിതിതോറുമിതുകാലം ജാതിഭേദമാണുംപെണ്ണും
മതി; യെല്ലാമൊന്നുപോലെ മതവുംമട്ടും;
ക്ഷിതിസുരന്മാരും ശൂദ്രപതിതരുംസമ;മേവം
ദിതിജന്മാർ നടന്നോർത്തും ദിവസംതോറും. 26

വിധവകൾക്കെല്ലാം വേളി വിധിച്ചുടൻ നടത്തിക്ക-
മധഃകൃതക്കാഭിജാത്യമവൻനൽകീടും.
സുധർമ്മങ്ങൾ നശിപ്പിക്കും വധിപ്പിക്കും ചശ്രുക്കളെ
ബുധന്മാരെപ്പിടിച്ചിട്ടു ബുദ്ധിമുട്ടിക്കും. 27

ക്ഷിതിതോറും പദവികൾ ദിതിജക്കാമന്ത്ര്യന്മാരെ
ചതിയോതിക്കൂളിയാക്കിച്ചവിട്ടിത്താഴ്ത്തും
അതിക്രമമരുതെന്നായ്പ്രതിപാദിച്ചെന്നാൽ ഝേജ്ജലാം
ഗതിയവനയ്യോ! കാലഗതികണ്ടില്ലേ? 28

കഷ്ടമോർത്താലഗ്നിമൂന്നും കെട്ടുപോയി; തപമെങ്ങും
നഷ്ട;മയ്യോ വിളവില്ലം; നഷ്ടദാരിദ്ര്യം;
കഷ്ടകാലമിതുപോലെ കേട്ടുകേളിയില്ലാലോകം
ദുഷ്ടനിട്ടമറിക്കുന്ന ദുരിതംതന്നെ 29

കടപ്പുമാവിപ്രരുടെ മടവാരെക്കൊണ്ടു തന്റെ-
യുടുപ്പുടതിരുമ്പിക്കുമുപദ്രവിക്കും
കടംവീത്തഗജംപോലെ കിടന്നവൻമദിക്കുന്നു
‘കേടപിട’യാക്കി ലോകം കാരണാത്മാവെ! 30

കെട്ടിയിട്ടാവിപ്രന്മാരപ്പുട്ടിമാംസംഭുജിപ്പിക്കും
മട്ടിയെന്നാൽ തല്ലിത്തല്ലി മണ്ടപൊട്ടിക്കും
തട്ടിക്കേറു;മന്തിയൂത്താൽ വെട്ടുമപ്പോൾ കയ്യുരണ്ടും
‘കെട്ടിച്ചോറെ’ന്നാക്കി സർവ്വം കുഴങ്ങി ഞങ്ങൾ. 31

നിങ്ങൾമൂന്നുപേരുംകൂടി ഞങ്ങളെക്കാത്തരുളേണ-
മിങ്ങിനെയാണവസ്ഥകളിത്രയുംമാത്രം
സംഗതികളോർത്തുമേലിലെങ്ങിനെയെങ്കിലും ചെയ്ക
മംഗളകർത്താക്കന്മാരെ! മനസ്സുമുട്ടി. 32

ഇടവിടാതുണ്ടാംബാഷ്പം തുടച്ചുരമിടത്തൊണ്ടു
പിടിച്ചുംകൊണ്ടിന്ദ്രൻ ഞായം പിടിച്ചുരച്ചു.
“മുടിഞ്ഞല്ലോസർവ്വ”മെന്നോർത്തടിമുതൽ വിറകേറി
മുടിയോളം; ചുവന്നല്ലോ മുഖം മൂന്നാൾക്കും. 33

"മുടിഞ്ഞുപോയ്കിതിജരിപ്പടി" തോന്നും കോപവഹ്നി
ക്കൊടിയായി വിളങ്ങും ഭ്രൂകുടി വളഞ്ഞു.
നിടിലത്തിൽ വിയർപ്പുള്ളം പൊടിഞ്ഞൊപ്പംനെടുവീർപ്പി-
ട്ടടിയുന്നിക്കെതിരുജ്ജ്വരിശംകൊണ്ടവർ. 34

തട്ടിക്കേറുമസൂയക്ക് പട്ടടയാം തിരുമിഴി-
യിട്ടിളക്കിയവരപ്പോളിടിത്തീപോലെ.
പൊട്ടിവീണ തേജസ്സൊപ്പം ഞെട്ടിപ്പോയി സുരന്മാരു-
മൊട്ടിടകൊണ്ടൊക്കെക്കൂടിട്ടൊന്നുതാനായി. 35

കുന്നുപോലെ വിളങ്ങുന്ന പൊന്നുതോളും ദിവ്യതേജ-
സ്സൊന്നുപൊങ്ങിയുല്ലകത്തിലൊളിപരത്തി
അന്നുനിന്നുകണ്ടവരൊന്നൊന്നൊഴിഞ്ഞു മാറിയേവം
മിന്നുമാഭനോക്കിക്കൊണ്ടു മിഴിച്ചുനിന്നു. 36

ഇപ്രകാരം വിളങ്ങുന്ന ചിൽപ്രഭമാം പ്രഭാപുഞ്ജ-
മപ്രമേയ;മെല്ലാവരുമീക്ഷിക്കേണ്ടില്ലേ.
ക്ഷിപ്രം ചേൺ ദിവ്യയായോരുല്ലലാക്ഷിയായി, കണ്ടാ-
ലിപ്രപഞ്ചംഭരിയ്ക്കുന്നോരീശ്വരിതന്നെ. 37

പുരഹരതേജസ്സാലെ തിരുമുഖം; കാലകാന്തി-
പ്പുരപ്പാലെ തിരുമുടി പരം വിളങ്ങി.
നിരന്തരമെരിഞ്ഞൊളിപ്പൊരിചിന്നുമഗ്നിതേജ-
സ്സിരമ്പിനമിഴിമൂന്നുമിന്നിമിന്നി. 38

വല്ലുകളുപ്രജാപതിക്കുള്ളതേജസ്സുകതിക്കൊണ്ട-
ന്നുല്ലസിച്ച മുഖാംബുജത്തിലുദിതശോഭം.

വില്ലുലഞ്ഞു തലത്തില്ലും ചില്ലികൾക്കും മുഴസ്സന്ധ്യ-
ക്കല്ലലാക്കും പ്രഭാപുഞ്ജമഴകിണക്കി! 39

ഏററിണങ്ങും മൃക്കാശ്രീദനേററമാളും തേജസ്സത്രെ
കാററിനുള്ളകരുത്തല്ലൊ കാതുകൾ രണ്ടും
തോററിരിക്കുമിന്ദ്രനഴലാററുംകൈകളൊട്ടും ലോകർ
പോററിപ്പോരും വിഷ്ണുശക്തിപതിഞ്ഞതത്രെ. 40

തിരക്കുംപോർമുലകളാത്തിരുമാറിൽപരം സുധാം-
കരനുടെശക്തിതിങ്ങിക്കളിച്ചിടുന്നു.
വിരലെല്ലാംവസുക്കളിൽ തിരളുന്ന ദിവ്യശക്തി-
പരമായിട്ടൊരുപോലെ പരം വിളങ്ങി. 41

വൃത്തിയുള്ളമദ്ധ്യമഗ്നികത്തിടുന്നശക്തി; ഭൂമി-
ക്കൊത്തിണങ്ങും ശക്തി കടിക്കൊളിവളത്തി.
ഒത്തമരുമൃദുരണ്ടുമത്തൎമാംജംഘകളും
വിത്തപൻറതേജസ്സാലെ വിളങ്ങിടുന്നു. 42

തിരുവടിരണ്ടുംമറസുരുവിടും വിരിഞ്ചൻറ
പുരുതേജസ്സാനുംകൊണ്ടു പുകഴുന്നിടുന്നു.
തിരുവടിയുടെ കാലിൻവിരലുകൾ സൂര്യശക്തി-
വിരുതായി വിളങ്ങുന്നു വിശേഷംതന്നെ. 43

ഇത്തരത്തിൽ ദേവതേജസ്സോത്തമന്നിട്ടിണങ്ങിടും
തത്തഭംഗഭംഗിതിങ്ങും തമ്പുരാട്ടിയെ.
പത്തെന്ത്യറിൽപരം ദേവസത്തമന്മാർ നമസ്കരി-
ച്ചത്തലാററിത്തരേണമെന്നപേക്ഷ ചെയ്താർ. 44

ചില്പരമാംപരബ്രഹ്മമിപ്പടിക്കവിളങ്ങുന്നോ-
രുല്പലാക്ഷീവടിവായിട്ടുദിച്ചുനില്ക്കേ;
തല്പദത്തിൽചിലകാഴ്ചവെപ്പതിന്നാത്രിമൂത്തിക-
ളൊപ്പമന്നാസ്സുരന്മാരുമൊരുക്കമായി. 45

ശക്തിയുക്തൻ ശിവൻ ശൂലം; ചക്രപാണി സുദശനം;
ശക്തിയഗ്നി; പാശിയൊരു ശസ്ത്രമാം ശംഖം;
ശക്തികൂട്ടം വായുവമ്പൊടക്കമില്ലാത്തൂണി; ചാപം;
ഭക്തിയോടെ രണ്ടുമപ്പോൾ ഭംഗിയായ്നൽകി 46

വിണ്ണവനാംവജ്രം; കാലദണ്ഡമന്നായമൻ? നീളം
വണ്ണമുള്ള നല്ലപാശം വരുണദേവൻ;
സ്വണ്ണമാല്യം പ്രജാപതി; പുണ്ഡരീകാസനൻ കിണ്ടി;
തിണ്ണമേകി കാലൻ കട്ടത്തിലയും വാളും; 47

കടകങ്ങൾ; കുണ്ഡലങ്ങൾ; കടിസൂത്രം; കസവിട്ട
പുടവകൾ; ചൂഡാരത്നം; ഹാരം, കേയൂരം;
ഇടയ്ക്കിടെപ്പലരത്നപ്പൊടിവെച്ചപതക്കം; ക-
ണ്ണിടറിപ്പോം ചിലമ്പുകളിവയും മററും. 48

തെരുതെരെദ്ദേവശില്പിവരനേകി; യട്ടരാടാൻ
കരുത്തുള്ളപരശുവും കലാശം നൽകി;
തിരുവിരലുകൾക്കിടാൻ പെരുത്തമോതിരം; രത്ന-
മൊരുപടിയുദധികൊണ്ടൊരുങ്ങിവന്നു. 49

ഹരിഹരിമഹാതേജസ്സേറിയുന്ന ഭഗവതി-
ക്കൊരിമ്പവുംകൂടിച്ചേത്താനുദധിതന്നെ

പരിമളമോടെവാടാതിരിക്കുന്ന മലർമാല്യ-
മരികിൽവന്നണിയിച്ചിട്ടഴകിണക്കി 50

കുടിലാഗ്രദംഷ്ട്രകളും; സടകളും; തുറക്കുമ്പോൾ
തടിത്തൊത്തമിഴികളും; തടിച്ച മെയ്യും;
വടിവേവംപെടും സിംഹത്തടിയനെത്തുഹിനാദ്രി-
യടിമവെച്ചവിടെവന്നടിവണങ്ങി. 51

ധനപതി നല്ലതായ പാനപാത്രം സുരാപൂർണ്ണം
മനസ്സാലെ കാഴ്ചവെച്ചു മദംവളർത്തി.
ദിനകരസ്വാമിരോമസ്ഥാനംതോറും കിരണങ്ങ-
ളനന്തരംചേർത്തുതേജസ്സധികമാക്കി. 52

സുരപുരത്തിലെരത്നനിര; പണ്ടം; പാത്രംപല-
തരത്തിലുംവിധത്തിലും തദനന്തരത്തിൽ.
കരംകൊണ്ടും പറകൊണ്ടും സുരന്മാരനേകമായ്
നിരത്തിയായുധങ്ങളും നിരസ്തമപ്പോൾ. 53

തിരുമുമ്പിൽകാഴ്ചവെച്ചുതിരുവാഭരണം ചാർത്തി
കരുത്തുള്ളായുധങ്ങളും കരത്തിലേന്തി.
ഒരുങ്ങിവന്നുടൻ സിംഹവരനുടെഗളം കേറി
പരുങ്ങിടാതെഴും ദേവി പരം വിളങ്ങി. 54

ചൊടിയോടെദംഷ്ട്രാക്കുട്ടിക്കടിച്ചിടക്കിടിവെട്ടും-
പടിക്കവെളലറികണ്ണുയററി ചുററും.
അടിക്കുപ്പിദ്രവന്മാരോടിടവാങ്ങിജ്ജഗത്തുക-
ളടിയോടെമറിയും ഞാണൊലിമുഴക്കി. 55

അലറുന്നനിനദം ഞാണൊലിത്തിരക്കിവകളാൽ
കുലഗിരികളും പാരും കുലുങ്ങിപ്പോയി.
ജലധികളേഴുമൊപ്പം കലങ്ങിപ്പോയ്ചരാചരം
നിലതെറ്റി സർവ്വം ചുറ്റി നിലത്തുവീണു. 56

ഹരിഗളളുവിപാഴും പരബ്രഹ്മപര്യായത്തെ
ഹരിഹരവിധിമാരും ഹരിഹയനും
ഹരിഹരി! മുനിമാരും പരം വാഴ്ത്തി "സ്സങ്കടങ്ങൾ
ഹരിച്ചാലു"മെന്നാണെത്തി ഹസ്തങ്ങൾകൂപ്പി. 57

നിരന്തരം ദിഗന്തത്തിലിരമ്പിനഘോഷംകേട്ടി-
ട്ടരക്കരൊത്തൊരുമ്പെട്ടാർടരടിസ്ഥാനിൽ.
ക്രോധംപൊക്കിമഹിഷൻമുര"ത്തിതെന്തിതെന്തെ"ന്നാ-
യുരച്ചിട്ടൊന്നലറിക്കൊണ്ടുശിരിളക്കി 58

അടരാടാൻപരിഭ്രമിച്ചിടംവലംനോക്കുന്നുള്ള-
മടയരാമസുരരും മഹിഷൻതാനും.
ഉടനന്നാഘോഷംകേൾക്കുന്നിടംനോക്കിപ്പുറപ്പെട്ടാർ
"പടയെങ്കിൽപട"യെന്നുംപറഞ്ഞു പാഞ്ഞാർ. 59

കോടികോടിപ്രഭാകരധാടിയുള്ളാദ്ദേവിരൂപ-
മോടിച്ചെല്ലുമവർകണ്ടന്നൊഴിഞ്ഞുമാറി.
പേടിച്ചാന്തി;ഭൂകമ്പത്തെക്കൂടിയോർത്തന്നവർസിംഹം
ചാടിടുന്നചാട്ടംകണ്ടു ചലിച്ചുപോയി. 60

പരസ്പരമെതിർക്കുന്നെരിയുന്നകണ്ണുരുട്ടി-
ക്കരംഞെരിക്കിക്കൊണ്ടുകണ്ടു കലികയറി.
അരമീറവുണ്ടദംഷ്ട്രമിറുക്കിയൊന്നലറിനാർ
പുരമ്പടയ്ക്കൊരുങ്ങിനാർ പറയടിച്ചാർ. 61

ദക്ഷനായ മഹിഷന്റെ "ചിക്ഷുരനാം" സേനാധിപൻ
ലക്ഷത്തോളം ചതുരംഗം പ്രഹരിച്ചുള്ളോരൻ
അക്ഷണം ഛേദിച്ചിണക്കിക്കൊണ്ടക്ഷമനായ് ജഗത്തിന്റെ
രക്ഷയായ ജനനിയാമായോധനത്തിന്നെത്തി. 62
ശരവർഷംചെയ്തു ചെയ്തു ശരണ്യക്കേടാക്കിത്തീർത്തു
ശരണ്യയാം ദേവിക്കെല്ലാം ശലഭതുല്യ
നിരന്നെത്തുമസ്ത്രജാലം കരംകൊണ്ടു തട്ടിനീക്കി
യൊരുദൈവം പ്രകാശിച്ചു പടക്കളത്തിൽ. 63
അറുപതിനായിരത്തിൽക്കുറയാത്ത രഥികളെ
നിറുത്തിയാച്ചതുരംഗനിരയുമായി
കരുത്തേറും "ഉദഗ്രനാ"പ്പരവലാതി "യസിലോമാ"-
വിരുപേരുമടരാടാനിറങ്ങിവന്നാർ. 64
അസിലോമാവെതിർത്തേറ്റിട്ടസിയോങ്ങിജഗദ്ധാത്രി
ഭസിതമാംവണ്ണം വെട്ടി ഭയപ്പെടുത്തി
അസിതൂട്ടിക്കരംകൊട്ടി ഹസിച്ചതേയുള്ളു ദേവി
പ്രസിദ്ധനാം മഹിഷന്റെ പ്രകൃതംമാറ്റി. 65
ചതുരംഗപ്പടകൂട്ടിച്ചതിയനാം "ബാഷ്കലനു"-
മിതുകണ്ടിട്ടടരാടാനിരച്ചുകേറി.
അതുനേരം ഭഗവതി "യിതു കൊള്ളാംകൊള്ളാ"മെന്ന-
സ്പഷ്ടമയായ്ത്തലയാട്ടി പുളകപൂർണ്ണയായി. 66
ദിതിജനാം മഹിഷന്റെ ഹിതരായിട്ടേവരല്ലോ
മതിമാന്മാർ സചിവന്മാർ മതിച്ചുകേറി.
അതിക്രമമടരാടി ക്ഷിതിയിട്ടുകുലുക്കിനാർ
രതിരസംതന്നെ ദേവിക്കുഴലില്ലോട്ടും. 67

പൊരിയുന്ന ഹയങ്ങളും കരികളും കടലിൻെറ
പരിചലച്ചിട്ടും കാലാൾപ്പടപ്പരപ്പും
ശരിക്കൊക്കംവ്യൂഹംകെട്ടിച്ചൂരിക്കുവാൻപടയാളി-
വരിഷ്ഠനാം“ബിഡാളന്”വരുതി നൽകി. 68

കടലിലെത്തിരവന്നിങ്ങടിച്ചേറുന്നതുപോലെ
നടന്നേറും ചതുരംഗം നയിച്ചൊരുങ്ങി
ഇടക്കിടെച്ചേറുന്തൊണിൻ രടിതത്താലുലകുകൾ
പിടപ്പിച്ചാമഹിഷൻ പിടച്ചുകേറി. 69

പല്ലുകൂട്ടിക്കടിച്ചുച്ചം നില്ലുനില്ലെന്നുരച്ചവൻ
വില്ലുകുത്തിക്കലച്ചസ്ത്രംവിട്ടുവിട്ടെത്തി.
“തുല്ലുതുല്ലേ”ന്നുതിയുതി പുല്ലുപോലെ പറപ്പിച്ചു
ചൊല്ലുകൂട്ടംഭഗവതി ചൊടിച്ചുനോക്കി. 70

വിട്ടിടുന്നശരംമെയ്യിൽ തൊട്ടിടാഞ്ഞു കരംകൊട്ടി
കൂട്ടിത്തിങ്കളെത്തുദംഷ്ട്രം കടിച്ചുചാടി.
വെട്ടിടുന്നപത്തിടിയും ഞെട്ടിപ്പോകുംമട്ടിലവൻ
തിട്ടി നാലഞ്ചട്ടഹാസം തകൃതികൂട്ടി. 71

മതിധരൻതാനുംലക്ഷ്മീപതിയുമീഘോഷംകേട്ടു
ചതിയിലൊന്നമ്പരന്നുചമഞ്ഞുപോയി.
മതികെട്ടുവിരിഞ്ചനുംപതിച്ചുപോയ്വിഷ്ടരം വി-
ട്ടതിശയമിതില്പരമറിഞ്ഞിട്ടില്ലാ. 72

കമ്പംവിട്ടാജ്ജഗൽസാക്ഷിത്തമ്പുരാട്ടിത്തിരുമേനി-
യമ്പയച്ചന്നയ്യോദുഷ്ടനടച്ചുമൂടി.
ഇമ്പമോടെഭഗവതി പമ്പരപ്പയറു കാട്ടി
തമ്പകിട്ടിലസ്ത്രമെല്ലാം താറുമാറായി. 73

ചകവെയ്ക്കാതസ്ത്രമെല്ലാമകററിയിട്ടുടൻ ദേവി
തികഞ്ഞതാംകടുത്തില തിരഞ്ഞെടുത്തു.
പുകഞ്ഞെഴും വഹ്നികത്തി മികച്ചാളുംപടിവേഷം
പകന്നോററം വിളയാടി പടക്കളത്തിൽ. 74

പൊരുതുവാൻഭഗവതി കരുതിയങ്ങിറങ്ങിനാ-
ളൊരുമ്പെട്ടാദ്ദിതിജരുമൊരുങ്ങിവന്നാർ
വിരുതുകൾകാട്ടിയവർ പൊരുതിനാരതു വാഴും-
നരുതരുതനന്തനമല്ലാഞ്ഞുപോകും. 75

നാലുപാടമസുരാസ്ത്രജാലംവന്നിങ്ങടുക്കുമ്പോൾ
മേലുയത്തിത്തട്ടിദ്ദേവി വെളിവുണ്ടാക്കി.
മേലുംകീഴുമോരോബാണം തലയെണ്ണിപ്രയോഗിച്ചു
മാലുയന്നാദ്ദിതിജരും മലച്ചുവീണു. 76

എട്ടുതൃക്കൈകളെക്കൊണ്ടുമിട്ടെറിച്ചുശരവഷ-
മൊട്ടുനേരമസുരരുമൊഴിച്ചുമണ്ടി.
മുട്ടുകുത്തിമഹിഷനും ചൊട്ടുപററിവില്ലിട്ടത്തും
വിട്ടു;പെട്ടുപോയി തിട്ടം വിഷമഘട്ടം. 77

അടിതെററിദ്ധ്വജംവീണു പിടിവിട്ടു തുരഗങ്ങൾ
പൊടിഞ്ഞുപോയ്രഥം രണം പൊടിപ്പൊടിച്ചു.
കടിഞ്ഞിലിൻകടിഃയററാപ്പടിതുള്ളും ദിതിജക്കോ-
തടിമിടുക്കൊക്കെപ്പോയി തളച്ചുപററി. 78

വില്ലുമമ്പുംശരീരത്തിലെല്ലുമെല്ലാംതകന്നോരം
തല്ലുവേടിഃച്ചാടുന്നോരെത്തടഞ്ഞുനിത്തി.

മല്ലടയ്ക്കുംവാളിളക്കിത്തെല്ലുമന്ദസ്മിതംചെയ്തു
"നില്ലുനില്ലെ"ന്നോതിദ്ദേവി നിരക്കെവെട്ടി. 79

കേളിയാടുംകിടാങ്ങളുത്താളുവെട്ടിത്തള്ളുംപോലെ
വാളിളക്കിനിന്നുവെട്ടി വളരെനേരം.
'ആളിനാളിന്നോരോദേവി വാളുമായിട്ടെത്തിയെന്നാ'-
യ്ക്കാളിമാതിൻ കളികണ്ടാൽ കരുതുമാരും. 80

പടയുടെനടുവിലാപ്പടുവായസിംഹംചാടി-
ക്കടന്നുടൻകടുകോപാൽ കലമ്പൽകൂട്ടി.
നടന്നിട്ടും;വാലിളക്കിപ്പിടിച്ചിട്ടും;കടിച്ചിട്ടും;
കൊടഞ്ഞിട്ടുമസുരരെക്കൊലപ്പെടുത്തി. 81

അതിഘോരംചോരപ്പുഴയെതിരില്ലാതൊഴുകിവ-
ന്നതിൽപെട്ടും ദിതിജരന്നസംഖ്യംചത്തു
കുതിരകളംഗജങ്ങളും പൊൻപൊതിഞ്ഞതേർകളെന്നിവ
പതിരുപോലൊലിയ്ക്കുന്നു പതയുമായി. 82

അതുലമാംബലംസർവ്വമൊതുക്കിയാബ്ഭഗവതി
പുതുമൃദുസ്മിതംതൂകി പുളകത്തോടെ.
ചതുരനാംസിംഹത്തിന്റെമുതുതട്ടിസ്സടാചിക്കി-
ക്കൊതുകടിമാററിസ്നേഹക്കൊഴുപ്പുകാട്ടി. 83

ഇതിനിടയ്ക്കമരന്മാരതിശയപ്പെട്ടു വാനിൽ
പതിവനുസരിച്ചെത്തി പരമഭക്ത്യാ.
സ്തുതിഗാനം; സുമവൃഷ്ടി; നതി; യിവകൊണ്ടു ദേവി-
യ്ക്കതിമോദമുളവാക്കിയലച്ചിലാറി. 84

സമസ്തസത്തെഴുംമദ്യം സമത്ഥ്യാംദേവികര-
കമലത്തിലേന്തിമോന്തിക്കഴിച്ചിടുമ്പോൾ
ശ്രമംതിന്നാമഹിഷനും ശമനനുപാന്ഥനായി-
ച്ചമഞ്ഞിടഞ്ഞെത്തിയുദ്ധച്ചടങ്ങൊരുങ്ങി. 85

അടിക്കടിക്കുഴിതാഴ്ത്തുംപെട്ടിയുടിലെച്ചുദംഷ്ട്ര
കടിച്ചവൻ ശൂലംപൊക്കിക്കടന്നെത്തുകെ
"ചൊടിയോളമായമദ്യം കുടിച്ചോട്ടെനില്ലനില്ലു"-
ന്നിടിക്കൊപ്പംചൊല്ലിദ്ദേവിയിരുന്നരക്കെ. 86

"കുടത്തപ്പോരിലൊകള്ളുകുടിപ്പതിന്നെടി! മൂഢെ!
തട്ടക്കേടി"യെന്നുശൂലം തരത്തിൽ ച്ചാട്ടി.
അടക്കമ്പോൾദ്ദേവിചാടിപ്പിടിച്ചൊടിച്ചെറിഞ്ഞാറേ
പൊട്ടക്കന്നുവെട്ടി വാളും പൊടിഞ്ഞുപോയി. 87

ചൊടിച്ചുടൻപാനപാത്രംപിടിച്ചപ്പോൾച്ചെകിട്ടത്താ-
ന്നടിച്ചല്ലോദേവി;ദൈത്യനലച്ചുവീണു.
അടിയൂന്നിട്ടേററുചാടിത്തടിയനാംകാട്ടുപോത്തിൻ
വടിവായിക്കയർത്തവൻ വളർന്നുവന്നു. 88

ഇരുന്നൊന്നുകുടിച്ചേററു തെരുതെരെത്തട്ടിക്കൊണ്ടാ-
ത്തിരുവടിപോത്തിന്നുള്ളത്തിളപ്പുകണ്ടു.
ഒരുപടിചിരിച്ചൊന്നുപൊരുതുവാനടുത്തെത്തി
വിരുതുകൾക്കൊപ്പംതുള്ളി വിഷമിപ്പിച്ചു. 89

പിടിച്ചുടിക്കൊമ്പുരണ്ടുമൊടിച്ചപ്പോൾ മറഞ്ഞവൻ
വൃദ്ധിവേറും മദമന്തിവടിവിൽ വന്നു.

ഝടിതിയാസ്സിംഹംചാടിയടിച്ചുടന്മസ്തകത്തെ-
പ്പൊടിച്ചതിൽകൊമ്പുകുത്തിപ്പൊളിഞ്ഞുവീണു. 90

ഇരുവരും പിന്നെ വാളുംപരിചയുമെടുത്തേറ്റെ-
പ്പൊരിഞ്ഞപോർതുടങ്ങിനാർ പൊടിപൊടിച്ചാർ.
അരിശമോടൊഴിക്കാതെ പൊരുതുമ്പോൾ ഭഗവതി
പരിചയുംവാളുംവെട്ടിപ്പുരിച്ചിൽ വീഴ്ത്തി. 91

മരംപറിച്ചിലയൂരിത്തരംനോക്കീട്ടടിക്കുവാ-
നരക്കനഞ്ഞെത്തുത്തുപാഞ്ഞടുത്തിടുമ്പോൾ
വിറച്ചൊപ്പം മുനിമാരുംസുരന്മാരും "മയ്യോ"യെന്നു
പറഞ്ഞുപോയുച്ചസ്വരം പകച്ചുനോക്കി. 92

അടിമകൾക്കഴലാറ്റാനുടനെത്തിമ്പ് ഭഗവതി
തടിമേടിച്ചടിച്ചതു തടുത്തുദൈത്യൻ
കൊടിയമാമലക്കുത്തിയടത്തിനാൻദൈത്യൻ; ദേവി
പൊടിയാക്കി മഹിഷനെപ്പൊടിയിൽമുക്കി. 93

പതുങ്ങിടാതവൻമുഷ്ടിചുരുട്ടിക്കൊണ്ടെതിരിട്ടാ-
നൊരുങ്ങിനാൻ ഭഗവതിയൊഴിച്ചിടാതെ.
ഇരുപേരുംചൊടിച്ചുംകൊണ്ടിരമ്പിനാർ മുഷ്ടിയുദ്ധം
കരുത്തിടിഞ്ഞവസാനം കുഴഞ്ഞിദ്ദൈത്യൻ. 94

ഒരിമ്പത്തിൽ കാലുരണ്ടും ശരിക്കെത്തിപ്പിടിച്ചാട്ടി-
ത്തിരിക്കുവാൻതുടങ്ങിനാൻ തലയ്ക്കുചുററും
അരിശമൊന്നമന്നപ്പോൾധരിത്രിയിലടിച്ചിട്ടാമ്പ് ഭയ-
ങ്കരിയായദേവിശ്ശൂലം കഴുത്തിൽ താഴ്ത്തി. 95

അടിയോളംവിറച്ചപ്പോൾക്കടിച്ചപ്പോയ്ദംഷ്ട്രംമാറ
ത്തടിച്ചേറെപ്പിടഞ്ഞുച്ചമലറി; പ്പിന്നെ
അടിമുതൽക്കോർത്തു "ദേവിക്കടിമഞാനെ" ന്നാദ്ദേഹം
വെടിഞ്ഞവൻപൂകിസൌഖ്യം വിമലലോകം. 96

പരമേവംമഹിഷൻെറ പരലോകപ്രാപ്തികണ്ടു
കരഞ്ഞുകൊണ്ടോടിപ്പോയ്പകടന്നു ദൈത്യർ.
സുരവരന്മാരും മുനിനിരയൊത്തുകരംകൂപ്പി
പരബ്രഹ്മത്തിടമ്പിൻെറ പദത്തിൽ വീണാർ. 97

തേടിത്തേടിസ്സുരന്മാരാൽ നേടിവെയ്ക്കപ്പെട്ടപുണ്യം
കൂടിനില്പുംദേവിക്കള്ളം കുളുത്തുകാണ്മാൻ
പാടി വണ്ടും ഗന്ധർവ്വന്മാർ പാടിവന്നു തിരുമുമ്പി-
ലാടിനാരപ്സരസ്ത്രീകളാടിതാളത്തിൽ. 98

ഹൃത്തലിഞ്ഞുജഗത്തിൻെറ സത്തലിഞ്ഞുമുനിമാരു-
മിത്തലറാസ്സുരന്മാരുമടുത്തുകൂടി.
ഇത്തരത്തിൽപാടുപെട്ടാപത്തകററിക്കാത്ത ദേവി-
ക്കൊത്തവീര്യമഹിമകളൊക്കയും വാഴ്ത്തി. 99

ജയിച്ചാലും ജഗന്മയെ! ജയിച്ചാലുംചിദാത്മികെ!
ജയിച്ചാലും മഹാമായെ! ജയിക്ക ത്തായെ!
നയശീലെ! സൃഷ്ടി സ്ഥിതി ലയമെന്ന ചട്ടവട്ടം
നിയമിച്ചുനടത്തുന്ന നിഗമവിത്തെ! 100

നിരന്തരംതപത്താപം പരന്തപംചെയ്തുവാഴും
ചിരന്തനന്മാരുംനിത്യം ചിരന്തിരക്കി.

ഒരന്തവുമറ്റയാത്തിട്ടരന്തളുണ്ടടികൂപ്പി
വരന്തരാനപേക്ഷിക്കും ഭിവരംകിട്ടാൻ. 101

മറയവരെന്നും ഏത്താമറയിൽവെച്ചാരാധിക്കും
മറയുടെ മുരടെന്നു മനസ്സിലാക്കി.
മറക്കാതെതിരയുന്നേപ്പാറം മഹിമയമുള്ളമായ-
മറവിൽനിന്നിടുമമ്മേ! മനസ്സുവേണം. 102

ജഗദാദിമൂലമെന്നു നിഗമങ്ങളാംപുകഴ്ത്തുന്ന
ഭഗവതിയലിവിന്നു ഭവനം തന്നെ.
വിഗതകല്മഷമൂർത്തിമഗണിതപുണ്യലോകം
വിഗഹിക്കുംമഹിമാനം വിളിച്ചുനൽകി. 103

തവബലം;മഹിമാവെ;ന്നിവവാഴ്ത്താനനന്തനും
വിവശനാംവിചാരിച്ചാൽവിരിഞ്ചവന്ദ്യേ!
ഭുവനപാലനം;ദുഷ്ടനിഷേധനിഗ്രഹം;രണ്ടും
ഭവതിയേററരുളിയാൽ ഭയമൊഴിഞ്ഞു. 104

നല്ലവരിൽനന്മയായും;തിന്മയായുംദുഷ്ടന്മാരിൽ;
ജ്ഞാനമായുംവിമലരിൽ;കുലജന്മാരിൽ
ലജ്ജയായും;സത്തന്മാരിൽശ്രദ്ധയായും;വിളങ്ങുന്ന
ഭഗവതിയമ്മേ! നിത്യേ! രക്ഷവിശ്വം. 105

കരബലംകൊട്ടിക്കേറും വരാസുരകുലക്ഷയ-
കരമാകുമൂക്കും; രണകക്കശവീക്കും.
കരളിലോർത്തറിഞ്ഞെല്ലാം പറയുവാനരുതമ്മേ!
കരംകൂപ്പാം കനിഞ്ഞാലുംകമലനേത്രേ! 106

ആഗമിക്കമഴലാററാൻ ജാഗത്രകയാണെന്നൊട്ടു
ക്കാഗമങ്ങൾപുകഴ്ത്തുന്നോരമ്മേ!മാതാവെ!
യാഗഭാഗഭാക്കെ! ഞങ്ങൾക്കാഗസ്സററു പോകാൻവന്ന
യോഗമോർത്തുനമിക്കുന്നു യോഗശാസ്ത്രജ്ഞെ! 107

വരമൂലപ്രകൃതിയും; പരബ്രഹ്മപ്രഭാവവും;
നിരന്തരംനിഗമത്തിൽനിലയും;അമ്മേ!
സ്വരങ്ങളും;ശബ്ദങ്ങളും;തിരുവടിതന്നെയെന്ന
പരമാത്ഥമോർത്തു പാദപത്മം തൊഴുന്നു. 108

നിത്യവുംനൈമിത്തികവും കൃത്യമായിട്ടിരിക്കുന്ന
നിത്യസൌഖ്യമെന്നാണല്ലോനിഗമത്തിലും.
സത്യമിന്നതെന്നുകാണുമത്യഗാധമായബോധം
ഭൃത്യരാകുംഞങ്ങൾക്കെന്നും ഭവിച്ചിടേണം. 109

ദേവകൾക്കും;പിതൃക്കൾക്കും;സ്വാഹയായുംസ്വധയായും
ഭാവംനോക്കിത്തൃപ്തിനൽകും ഭാവിതാത്മാവെ!
ഏവരിലും തൃപ്തിനിയ്യെന്നിവഴിക്കുപാത്തുകണ്ടു
സേവകരാംഞങ്ങൾനിത്യം സേവിച്ചിടുന്നു. 110

കൃതികളുംയതികൾസംസ്കൃതിത്തിരക്കൊഴിച്ചുസൽ-
ഗതിയടയുവാൻ മാർഗ്ഗം ഗതിവികളും.
മതിയിലോപ്പുതും ഭഗവതിയെയെന്നോത്തുഞങ്ങൾ
പ്രതിദിനംനമിക്കുന്നുപ്രണവവേദ്യെ! 111

ശക്തിരൂപമായിട്ടോരോ ശക്തന്മാരിൽകണ്ടിടുംചിൽ-
ശക്തിയായജഗന്നാഥെ!-ശരണമമ്മെ!

വ്യക്തിയായിപ്രകാശിപ്പതൊക്കെയുമിന്നിയ്യെന്നതത്വം
ഭക്തിയുള്ളോരറിയുന്നു ഭക്തവത്സലെ! 112

മുക്തിമാർഗ്ഗംവെളിവാക്കും ഭക്തിയൊന്നേ ഞങ്ങൾക്കു-
സക്തിയുള്ളൂ ഭവക്ലേശം സഹിക്കവയ്യേ! (ള്ളിൽ
ഭുക്തി;രോഗ;മഭിമാനശക്തി;തൊട്ടസുഖഭ്രാന്തി
മുക്തിയായോക്കെമ്മെ! തിട്ടംമുഷിഞ്ഞുല്ലോകം. 113

കടകെട്ടഭവമാംസങ്കടക്കടൽകരയ്ക്കുള്ള-
കടത്തേറുകരുണയാംകപ്പലിൽകേററി
കടത്തുന്നു;തിരുനാമമിടരോടെജപിക്കലാം
കടത്തുകാശേകണ്ടോരേ കല്യേ! നീനിത്യം. 114

തിരുവടിയുടെനാമംപൊരുളോർത്തു ജപിക്കുവാ-
നരുതരുതടിയങ്ങളറിവില്ലാത്തോർ
ഒരുപ്പെട്ടിണങ്ങിക്കുന്നു തിരുവുള്ളം വേണം മേലിൽ
വരുത്തല്ലെവിഷത്താൻം വലഞ്ഞു ഞങ്ങൾ. 115

കുന്ദവൃന്ദദ്യുതിസ്മിതസുന്ദരശ്രീസുകുമാരം
വന്ദനീയം തവദിവ്യം വദനപത്മം.
മന്ദബുദ്ധിമഹിഷൻകണ്ടന്നുവന്നുവണങ്ങാതെ
നിന്ദയോടെപടവെട്ടാൻനിന്നതാശ്ചര്യം. 116

കുന്തംകഴുത്തിലഖഡ്ഗം ഗാനിന്നവിൽപ്രയോഗിച്ചു
വന്തികരാറാക്കിത്തീർത്തുവെച്ച വൻചത്തു:
അന്തകാജ്ഞയ്ക്കുടിപ്പെട്ടാൽഭ്രാന്തനായിട്ടവനപ്പോ-
ളന്തമില്ലാതെന്തുംചെയ്യുമറിയില്ലൊന്നും. 117

തിരുവടിയുടെകോപം സുരന്മാൎക്കു; മസുരൎക്കു;
മൊരുപോലെഹിതം; കാൎയ്യമൊത്തുകിത്തീൎത്തു
പുരുസുഖ;മഴലാറി;യിരുപേൎക്കും വധംകൊണ്ടീ-
ത്തിരുമുമ്പിൽവന്നാൽപിന്നെത്തിരിച്ചിലുണ്ടോ? 118

മിത്രശത്രുക്കളിലൊപ്പമിത്രമാത്രമലിവൊട്ടും
ചിത്രമല്ലാജഗത്തതാം ചിനക്കുന്തോറും
പുത്രരാണിന്നെല്ലാം നീപെററമ്മയാണിന്നവൎക്കെല്ലാ-
മത്രസൂക്ഷ്മമറിയുവാനസാദ്ധ്യമമ്മേ! 119

അടിമലരല്ലാതില്ലീയടിയങ്ങൾക്കവലംബം
മുടിതൊട്ടിത്തിരുവുടൽമുഴുവൻനിത്യം.
മടിവിട്ടുനമിച്ചിടാം പഠിച്ചിടാംതിരുനാമം
മുടിക്കേണംവിപത്തെല്ലാംമുടൻതരേണം. 120

പരമപാവനസ്തോത്രപരമവരേവംചൊല്ലി-
ക്കരംകൂപ്പിനമിക്കുമ്പോൾകനിഞ്ഞുദേവി!
പരന്തപപ്രസംഗത്തിൽ കരൾകുളുൎത്തരുളിനാൾ
"വരന്തരാം സുരന്മാരെ! വരികരികിൽ" 121

"പരഭയംതീൎന്നു; നന്നായ്സുഖംനിങ്ങൾക്കി;നിമേലിൽ
ഭരണംഞാനേററു; സൌഖ്യംഭവിച്ചിടട്ടെ.
സുരന്മാരെ! യഥാസ്ഥാനം പുരംപ്രാപിച്ചമരുവിൻ;
കരളിലോൎക്കണമെന്നെക്കുഴിയുംവണ്ണം;" 122

"വിമലമിസ്തോത്രരത്നം സമസ്തവുംജപിപ്പോരിൽ
ശമമുണ്ണമിണങ്ങിടും ശമലം നീങ്ങും
ക്ഷമയിലാക്കലിയുഗശ്രമമാററാനിതൊന്നത്രേ
സുമംഗളപ്രദം മേലിൽ സുരവരരേ!" 123

ഇപ്രകാരംവരംവാങ്ങിസ്സുപ്രമോദംസുരന്മാര-
ന്നപ്രദേശംവിട്ടുദേവിയന്നവദിക്കെ.
ഇപ്രകൃതമോരോന്നോതി ക്ഷിപ്രമെത്തിഗൃഹംതോറും
സുപ്രസന്നന്മാരാസ്ഥത്രസുഖിച്ചവാണു. 124

പരമപാവനീപിന്നെധരണിയിലെഴുന്നള്ളി
പരമീ"പ്പിഷാരിയസ്സൂൽ" പദവിയോടെ
ചിരന്തനീസുഖംഞങ്ങൾക്കരന്തണലായിവന്നി-
ത്തീയുമെൻതറവാടും ഭരിച്ചുവാണു. 125

തിരുവുള്ളംവെച്ചുനിത്യമരുളുന്നുയോഗക്ഷേമം
വരുത്തുന്നുവലിപ്പങ്ങൾ വരംതരുന്നു.
തിരുവടിയേവമിന്നുംമരുവുന്നു; പാദപത്മം
കരുതിയിങ്ങിനെഞങ്ങൾ കഴിഞ്ഞിടുന്നു. 126

ശമശീലേ! മാണിക്യത്താൽച്ചമച്ചുള്ളാകിരീടത്തി
ലമത്തഴിയമതിത്തെല്ലാലഴകിണക്കി.
കമനീയമായമൂർദ്ധാവമരരെപ്പോലെനേത്ര-
മിമയ്ക്കാതെ കാണാനമ്മേ!യിടയാക്കേണം. 127

അരുണകാന്തിയുംതമ്മിലുപ്പോരുതുന്നകുചങ്ങളും
തിരുമിഴികളും ഭംഗിതികഞ്ഞമെയ്യും
കുറുനിരകളും തൂകുംചെറുമന്ദസ്മിതങ്ങളും
കരുതുവാനിനിക്കമ്മേ! കഴിവാക്കേണം. 128

ഒരുകയ്യിൽപാനപാത്രം സുരാപൂർണ്ണംമറേറക്കയ്യി-
ലരുണപങ്കജമേവമഴകിനോടെ.

ഒരുപടിനവരത്നം നിറച്ചുള്ളഘടത്തിന്മേ-
ലരുളുമാഗമവേദ്യേ!യടിതൊഴുന്നേൻ. 129

ലളിതാസഹസ്രനാമംലളിതമായ്പാടിത്തുള്ളി-
ക്കളിക്കുന്നഭക്തന്മാരിൽക്കനിയുമമ്മേ!
ലളിതേ! നിൻകൃപാവാരിതളിച്ചവർക്കൊപ്പമെന്നെ-
ക്കളിപ്പിക്കാൻ തൃക്കൺമുനക്കല്പനവേണം. 130

പൊറുക്കുവാനരുതമ്മേ! മുറുകുന്നമായാബന്ധ-
മറുക്കണം കടാക്ഷമാമസിയിളക്കി
തിരുവടി ഭജിക്കാഞ്ഞാൽ തിരിക്കുമിട്ടാരെയും നീ
കരുതിയിങ്ങിനെ തൃക്കാലടി തൊഴുന്നേൻ. 131

അടിയങ്ങൾ വലയല്ലെ; കുടിപ്പകഭഷിക്കല്ലെ;
മുടിയല്ലെ; പുഷ്പാഞ്ജലി മുടങ്ങിടൊല്ലെ;
അടിമകളിവരെന്നിപ്പടിയോർത്തു തുണയ്ക്കുവാൻ
മടിക്കല്ലെ; മഹാമായെ! മംഗളം നൾക. 132

"ഒപ്പംമുപ്പാർവിഴങ്ങാനതിരസമിളകും
മൃത്യുതൻമൂന്നുനാക്കൊ;
കൃഷ്ണൻതൃപ്പാദപത്മാരുണിമതിരളുമാ
ഗംഗതൻമൂന്നൊഴുക്കൊ;
ത്ര്യക്ഷപ്രീതിക്കുമൂന്നന്തിയുമണയുകയോ;"
യെന്നുവാനോർനിനയ്ക്കും
ദേവീമുപ്പള്ളിയോറാമഹിഷനിണമൊഴു-
ക്കുത്തു മൂന്നും തൊഴുന്നേൻ.

